

വൈ. അക്കിം

# ഒന്നിനും കൊള്ളാത്തവൻ

വൈ. അക്കിം



# ഒന്നിനും കൊള്ളാത്തവൻ



പ്രോഗ്രസ്സ് പബ്ലിഷേഴ്സ്
മോസ്കോ



ഇന്നാളൊരിക്കലൊരു
കത്തുമായ് തപാൽക്കാരൻ
വന്നോരോ കതകിലും
മുട്ടിയ കഥ കേട്ടോ?

ചുക്കിച്ചുളിഞ്ഞു് വക്കു
കീറിയ കൂടിൻപുറ—
ത്തുള്ളൊരു മേൽവിലാസം
വിചിത്രംതന്നെ നൂനം.

വീടിൻെറ പേരുമില്ല,
നമ്പരുമൊന്നുമില്ല,
''ഒന്നിനുംകൊള്ളാത്തവ''—
നെന്നൊരു പേരു മാത്രം!

ആദ്യത്തെ നിലയിലെ
വീട്ടുവാതിൽക്കൽ നിന്ന്
നോക്കവേ തപാൽക്കാരൻ
വോവയെക്കണ്ടു ചെമ്മേ.



ഓരോരോ കഥകളും
ചൊല്ലിക്കൊണ്ടമ്മയതാ
വോവയ്ക്കു കോരിക്കോരി
സൂപ്പു കൊടുത്തീടുന്നു.

''ഒന്നിനും കൊള്ളാത്തവ–
നല്ലൊരു കത്തു വാങ്ങ്.''
എന്നതു കേട്ടപാടേ
വോവ കരണ്ടി വാങ്ങി.

അത്തരമൊരു പേരി–
ലാരുമാ വീട്ടിലില്ലെ–
ന്നുത്തരമേവം നൽകി
അമ്മയക്ഷണംതന്നെ.



നേരേ മുകളിലുള്ള
  വീടതിൽ പാർത്തീടുന്നു
അന്ദ്രേയെന്നുള്ള പേരു–
  കാരനാമൊരു ബാലൻ

കളിപ്പാട്ടങ്ങളെങ്ങും
  ചിതറിക്കിടക്കുന്നു
കത്തിന്റെ മേൽവിലാസം
  കേട്ടവൻ വല്ലാതായി.

''ഒന്നിനും കൊള്ളാത്തവൻ
  ഞാനല്ല''യെന്നു ചൊല്ലി.
''ഇക്കളിയിനിയും ഞാൻ
  കളിച്ചു കഴിഞ്ഞില്ല.

വീടൊന്നു കെട്ടിത്തീർന്നാ–
  ലക്ഷണമിതൊക്കെയു–
മടുക്കിപ്പെറുക്കി ഞാൻ
  വച്ചീടാം വൃത്തിയായി.''



പിന്നീടാ തപാൽക്കാര–
നടുത്ത വീട്ടിൽ ചെന്നു
നോക്കുമ്പോഴതാ സ്ലാവ
കട്ടിന്മേലിരിക്കുന്നു.





ചേച്ചിയവന്റെ കാലിൽ
സോക്സിട്ടു കൊടുക്കുന്നു
അവനോ, നിസ്സംഗനായ്
വെറുതെയിരിക്കുന്നു.

''നല്ലൊരു കാഴ്ച''യെന്നു
ചൊല്ലിയാ തപാൽക്കാരൻ.
''ഒന്നിനും കൊള്ളാത്തവൻ
പാർക്കുന്നതിവിടല്ലെ?''






ആക്ഷേപച്ചുവയാർന്നൊ—
രാ ശബ്ദം കേട്ടപാടേ
സംഭ്രമംപൂണ്ടു് സ്ലാവ
ചേച്ചിയെ തള്ളിമാററി

കാലു രണ്ടിലും സോക്സ്
തനിയേ വലിച്ചിട്ടു
തെല്ലൊരു ജാള്യതയോ—
ടിങ്ങനെ മൊഴിഞ്ഞവൻ:

''എപ്പൊഴും ഞാൻതന്നെയാ—
ണിതൊക്കെച്ചെയ്യുന്നതു്;
ചേച്ചിയെക്കൂടിയൊന്നു
പഠിപ്പിച്ചെന്നേയുള്ളൂ.''

കഷ്ടമായ് തപാൽക്കാരൻ
മറെറാരു വീട്ടിൽ ചെന്നു.
അടുക്കളയിലേക്കു
ചെല്ലുവാൻ ക്ഷണം കിട്ടി.
കയറിച്ചെല്ലുമ്പോഴോ
കൺകളുർക്കുന്ന കാഴ്ച:

പാത്രങ്ങളെല്ലാം മോറി
കൂട്ടിയിട്ടിരിക്കുന്നു
അമ്മയും കൊച്ചുമോളും
വൃത്തിയായ് തുടയ്ക്കുന്നു.

പുഞ്ചിരിതൂകിക്കൊണ്ടു
പറഞ്ഞു തപാൽക്കാരൻ:
''ക്ഷമിക്കൂ, എന്നോടൊട്ടും
നീരസം തോന്നരുതേ!



എത്ര വീടുകളായി
കേറിയിറങ്ങുന്നു ഞാൻ.
കഷ്ടം! ഇത്തവണയു–
മെനിക്കു വീടു തെററി.''



കോണിയിറങ്ങി താഴെ
മുററത്തു കാൽകുത്തവേ
മൂന്നു വയസ്സുകാരൻ
ബോറിസ്സു കണ്ണിൽപ്പെട്ടു.

ചുററിനും നിന്നിടുന്ന
പൂച്ചെടികൾക്കു കൊച്ചു
തൊട്ടിയിൽനിന്നു വെള്ള–
മൊഴിച്ചുകൊടുക്കുന്നു.



കഷ്ടമത്തപാൽക്കാരൻ
വല്ലാതെ വിഷമിച്ചു
ഒന്നിനും കൊള്ളാത്തവ–
നെങ്ങുമില്ലൊരിടത്തും.

ക്ഷീണം മാററുവാനയാ–
ളിരുന്നു തണലത്തു്;
ഒന്നിനും കൊള്ളാത്തോനെ–
ത്തിരക്കി വീണ്ടും പോണം.

# നാണംകെട്ടവൻ!

പേരുകാരനെത്തേടി
    ഊരുചുററുന്നു കത്തു്.
അതിൻെറയുള്ളടക്ക—
    മറിയാൻ മോഹമുണ്ടോ?

കത്തതിലാകെയുള്ള—
    തൊററൊരു വരിമാത്രം:
''നാണംകെട്ടവ''നെന്ന
    കൊച്ചൊരു വാക്ക മാത്രം.

ഇക്കത്തു കൈപ്പററുവാ—
    നാരുമേ കാണരുതെ—
ന്നർത്ഥനയോടെ വിട
    വാങ്ങട്ടെ, കൂട്ടുകാരേ!

ചിത്രങ്ങൾ: ഫ്യോദർ ലെംകുൽ

വിവർത്തനം: ഗോപാലകൃഷ്ണൻ





Я. АКИМ

Неумейка

на языке малаялам



സോവിയറ്റ് യൂണിയനിൽ അച്ചടിച്ചത്

А $\frac{70801\text{-}290}{016(01)\text{-}81}$ 4803010102